# രോഗ പ്രതിരോധ സർവെ റിപ്പോർട്ട്

വയനാട് ജില്ല



കേരള
ശാസ്ത്ര സാഹിത്യ
പരിഷത്ത്

ഫെബ്രുവരി 1989

# വയനാട് ജില്ലയിൽ നടത്തിയ രോഗപ്രതിരോധ സർവെയുടെ റിപ്പോർട്ട്

(ഫെബ്രുവരി 1989)

ഡോ. കെ. ആർ. തങ്കപ്പൻ

കേരള ശാസ്ത്ര സാഹിത്യ പരിഷത്തിന്റെ 26-ാം വാർഷിക സമ്മേളനം 1989 ഫെബ്രുവരി 10, 11, 12 തീയതികളിൽ വച്ച് വയനാട് ജില്ലയിലെ കൽപററയിൽ വച്ചു നടക്കുകയാണ്. ഇതിന്റെ ഭാഗമായി ജില്ലയുടെ വിവിധ ഭാഗങ്ങളിൽ വച്ച് നിരവധി അനുബന്ധ പരിപാടികൾ നടന്നുകഴിഞ്ഞു. ഈ അനുബന്ധ പരിപാടികളിൽ ശ്രദ്ധേയമായ ഒരു പരിപാടിയായിരുന്നു 1989 ജനുവരി 22, 23 തീയതികളിലായി നടന്ന രോഗപ്രതിരോധ സർവെ.

1985-ൽ ആരംഭിച്ച സാർവത്രിക രോഗപ്രതിരോധ പരിപാടിയുടെ പ്രധാന ലക്ഷ്യം ഒരു വയസ്സിനു താഴെയുള്ള മുഴുവൻ ശിശുക്കൾക്കും ഗർഭിണികളായ സ്ത്രീകൾക്കും രോഗപ്രതിരോധ കുത്തിവയ്പുകൾ നൽകുക എന്നതാണ്. ക്ഷയം, വില്ലൻചുമ, ഡിഫ്ത്തീരിയ, ടെററനസ്, പിള്ളവാതം, അഞ്ചാംപനി എന്നീ ആറ് രോഗങ്ങളെ ചെറുക്കുവാനുള്ള കുത്തിവയ്പുകളാണ് ശിശുക്കൾക്ക് നൽകുന്നത്. നവജാതശിശുക്കളെ ടെററനസിൽ നിന്നും രക്ഷിക്കുവാനാണ് ഗർഭിണികൾക്ക് ടെററനസിന്റെ കുത്തിവയ്പുകൾ നൽകുന്നത്. ഘട്ടംഘട്ടമായി ഇൻഡ്യയിലെ മുഴുവൻ ജില്ലകളിലും ഈ പരിപാടി നടപ്പാക്കുകയാണ് ലക്ഷ്യം. കേരളത്തിലെ 14 ജില്ലകളും ഇതിനകം തന്നെ ഈ പരിപാടിയുടെ കീഴിൽവന്നു. മുഴുവൻ ജില്ലകളും സാർവത്രിക രോഗപ്രതിരോധ പരിപാടിയുടെ കീഴിൽ കൊണ്ടുവരുന്ന ആദ്യത്തെ സംസ്ഥാനം കേരളമാണ്.

1987-88 ലാണ് വയനാട് ജില്ല ഈ പരിപാടിയിൽ ഉൾപ്പെട്ടത്. അതിനുശേഷം ഒരു വർഷം കഴിയാറായിരിക്കുന്ന ഈ അവസരത്തിൽ എത്രമാത്രം ഈ പരിപാടി വിജയിച്ചു എന്നറിയാനു

ള്ള ഒരു മാർഗ്ഗം മാത്രമാണ് ഈ സർവെ. ഈ സർവെയുടെ ലക്ഷ്യം പ്രധാനമായും എത്ര ശതമാനം കുട്ടികൾക്കും, അമ്മമാർക്കും മേൽപറഞ്ഞ കുത്തിവയ്പുകൾ കിട്ടി എന്നറിയുകയാണ്. ഇത് കവറേജ് മാത്രം അറിയാൻ കഴിയുന്ന ഒരു സർവെയാണ്. ഇതിൻെറ ഗുണപരമായ വശംകൂടി അറിയണമെന്നുണ്ടെങ്കിൽ ഈ കുത്തിവയ്പുകൾ വഴിതടയാനുദ്ദേശിച്ച രോഗങ്ങൾ എത്ര മാത്രം കുറഞ്ഞു എന്നറിയാനുള്ള പഠനങ്ങൾ കൂടി ആവശ്യമാണ്.

## സർവെ നടത്തിയ രീതി

ക്ലസ്ററർ സാംപ്ലിംഗ് എന്ന അംഗീകൃത രീതി ഉപയോഗിച്ചാണ് വയനാട് ജില്ലയിൽ സർവെ നടത്തിയത്. ആകെ 30 ക്ലസ്ററർ. ഈ 30 ക്ലസ്റററുകളും ജില്ലയുടെ വിവിധ പഞ്ചായത്തുകളിലായി കണ്ടുപിടിച്ചു. ഓരോ ക്ലസ്റററിലും 1 വയസ്സിനും 2 വയസ്സിനും ഇടയിൽ പ്രായമുള്ള (23-1-87 നും 23-1-88 നും ഇടയിൽ ജനിച്ച) കുട്ടികളെ വീതം കണ്ടുപിടിച്ച് അവർക്ക് ഏതെല്ലാം കുത്തി വയ്പുകൾ കിട്ടി എന്നുള്ള വിവരമാണ് ശേഖരിച്ചത്. ഈ കുട്ടികളുടെ അമ്മമാർക്ക് ടെററനസിൻെറ കുത്തിവയ്പുകൾ ലഭിച്ചിട്ടുണ്ടോ എന്നുള്ള വിവരവും ശേഖരിച്ചു. ഇതു കൂടാതെ പൂർണ്ണമായും കുത്തിവയ്പുകൾ എടുക്കാതിരിക്കുകയോ, ഒരു കുത്തിവയ്പുപോലും എടുക്കാതിരിക്കുകയോ ചെയ്തിരുന്ന വീട്ടുകാരിൽനിന്നും ഇതിൻെറ കാരണങ്ങളും അന്വേഷിക്കുകയുണ്ടായി. കുട്ടിയുടെ വീട്ടുകാർക്ക് രോഗപ്രതിരോധ കുത്തി വയ്പുകളെക്കുറിച്ചും അവയുടെ പ്രയോഗത്തെക്കുറിച്ചുമുള്ള അറിവുകളും ഈ സർവെ വഴി ശേഖരിച്ചു. ഈ സർവെക്കുവേണ്ടി ഉപയോഗിച്ച ചോദ്യാവലി യൂണിസെഫ് തയാറാക്കിയതാണ്.

ശാസ്ത്ര സാഹിത്യ പരിഷത്തിൻെറ വയനാട് ജില്ലയിലെ പ്രവർത്തകരാണ് ഈ സർവെ നടത്തിയത്. ഒന്നാം ദിവസം പരിശീലനം മാത്രമായിരുന്നു. രണ്ടാംദിവസമാണ് സർവെ നടത്തിയത്. ഇത്തരം സർവെകൾ ഈ പരിപാടിനടപ്പാക്കുന്ന ജില്ലകളിൽ ഓരോ വർഷവും നടത്താറുള്ളതാണ്. അതിനായി ഓരോ ജില്ലക്കും 6000 മുതൽ 7000 രൂപവരെയാണ് യൂണിസെഫ് കൊടുക്കുന്നത്. പരിഷത്തിന് ഈ സർവെ നടത്തിയതിന് ആകെയു

ള്ള ചിലവ് 300 രൂപയിൽ താഴെയാണ്. പരിഷത്ത് പ്രവർത്തകരുടെ 115മണിക്കൂറുകഠം സർവെക്കുവേണ്ടി മാത്രം ചിലവായിട്ടുണ്ട്. കൂടാതെ പരിശീലനത്തിൻെറ സമയവും, യാത്രയ്ക്കുവേണ്ടിവന്ന സമയവും. ആകെ 210 കുട്ടികളെയാണ് സർവെ ചെയ്തത്. ഇതിനുവേണ്ടി ജില്ലയിലെ 1083 വീടുകഠം സന്ദർശിക്കുകയുണ്ടായി. ഇതു തന്നെ ഈ സർവെയുടെ മറെറാരു നേട്ടവും കൂടിയാണ് ഇത്രയും വീടുകളിൽ പരിഷത്തിൻെറ സന്ദേശം എത്തിക്കുവാൻ ഒരു പരിധിവരെ കഴിഞ്ഞിട്ടുണ്ട്. 210 കുട്ടികളിൽ 58 കുട്ടികഠംക്കാണ് മുഴുവൻ കുത്തിവയ്പുകളും കിട്ടിയിട്ടുള്ളത്. അതായത് 27.14 ശതമാനം. ഇത് കഴിഞ്ഞവർഷത്തേതിൽനിന്നും (25.7%) അൽപ്പം മെച്ചമാണെങ്കിലും സാർവത്രിക രോഗപ്രതിരോധ പരിപാടി നടപ്പാക്കിയതിൻെറ ഒരു മെച്ചമൊന്നും കാണാനില്ല. കഴിഞ്ഞവർഷം 10 3 88 നാണ് ഇത്തരം ഒരു സർവെ വയനാട് ജില്ലയിൽ നടത്തിയത്.

## സർവെ ഫലങ്ങൾ

### പട്ടിക–1

| | | | |
|---|---|---|---|
| 1. | ക്ലസ്ററുകളുടെ എണ്ണം | | 30 |
| 2 | കുട്ടികളുടെ എണ്ണം | | 210 |
| 3 | സന്ദർശിച്ച വീടുകഠം | | 1083 ശരാശരി 36 വീടു വീതം |
| 4 | എടുത്ത സമയം | | 115.5 മണിക്കൂർ–ശരാശരി 230 മിനിററ് |
| 5. | കാർഡുള്ള കുട്ടികഠം | | 106 (50.47) |
| 6. | ഡി. പി ററി. | ഒന്നാമത്തെ ഡോസ് | 174 (82.8) |
| | | രണ്ടാമത്തെ ഡോസ് | 159 (75 7) |
| | | മൂന്നാമത്തെ ഡോസ് | 138 (65.7) |
| | കൊഴിഞ്ഞുപോക്ക് | | 36 (20.68) |
| 7. | പോളിയോ വാക്സിൻ | | |
| | | ഒന്നാം ഡോസ് | 173 (82.3) |
| | | രണ്ടാം ഡോസ് | 158 (75.2) |
| | | മൂന്നാം ഡോസ് | 138 (65 7) |
| | കൊഴിഞ്ഞുപോക്ക് | | 35 (20 23) |
| 8. | അഞ്ചാംപനി വാക്സിൻ | | 81 (38.5) |

| | | |
|---|---|---|
| 9. | ബി. സി. ജി. | 145 (69) |
| 10. | അടയാളമുള്ളത് (B C G Scar) | 119 (82) |
| 11. | എല്ലാ വാക്സിനുകളും എടുത്ത കുട്ടികരം | 57(27.14) |
| 12. | ചില കുത്തിവയ്പുകരംമാത്രം എടുത്തവർ | 130(61.91) |
| 13. | ഒരു വാക്സിനും എടുക്കാത്തവർ | 23(10 95) |

(ബ്രാക്കററിൽ കൊടുത്തിരിക്കുന്നത് ശതമാനം)

പിട്ടക 2

## കുത്തിവയ്പുകൾ നടത്തിയ സ്ഥലം

| ഡി. പി. ററി | ആശുപത്രി | ഹെൽത്ത് സെൻറർ | പ്രൈവററ് |
|---|---|---|---|
| ഒന്നാം ഡോസ് | 88 (50.5) | 49 (28.1) | 37 (21.2) |

രോഗ പ്രതിരോധ കുത്തിവയ്പുകരം 80 ശതമാനവും സർക്കാർ മേഖലയാണ് നടത്തപ്പെടുന്നത് എന്ന കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. മററു പ്രതിരോധ കുത്തിവയ്പുകളുടെയും സ്ഥിതി ഏകദേശം ഇതേ രീതിയിൽ തന്നെയാണ്. പട്ടിക 2–ൽ ഡി. പി. ററി. യുടെ കണക്കു മാത്രമെ കൊടുത്തിട്ടുള്ളു.

പട്ടിക 3

## അമ്മമാർക്കുള്ള ടെററനസ് കുത്തിവയ്പ്പ്

| | |
|---|---|
| ഒന്നാം ഡോസ് | 177 (84) |
| രണ്ടാം ഡോസ് | 170 (81) |

പട്ടിക 4

## കഴിഞ്ഞ വർഷത്തേതുമായുള്ള താരതമ്യം

| | | 10-3-1988 | 23-1-1989 |
|---|---|---|---|
| ഡി. പി. ററി | I | 166 (79) | 174 (82.5) |
| ,, | II | 148 (70.47) | 159 (75.7) |
| ,, | III | 124 (59) | 138 (65.7) |
| കൊഴിഞ്ഞുപോക്ക് | | 25.3% | 20.68% |

| | | |
|---|---|---|
| എല്ലാകുത്തിവയ്പുകളും എടുത്തവർ | 54 (25.7) | 57 (27.14) |

**കുത്തിവയ്പുകരം എടുക്കാതിരിക്കുകയോ പൂർണ്ണമാക്കാതിരിക്കുകയോ ചെയ്യുവാനുള്ള കാരണങ്ങരം.**

| | | |
|---|---|---|
| 1 | കുത്തിവയ്പുകളെക്കുറിച്ചുള്ള അറിവില്ലായ്മ | 37.5% |
| 2 | താൽപര്യമില്ലായ്മ | 9.3% |
| 3 | തടസ്സങ്ങരം | 53.12% |

ഇതിൽ കുട്ടിക്കു അസുഖമായിരുന്നു എന്നുപറഞ്ഞവർ 32.9% മാണ്.

## രോഗപ്രതിരോധ കുത്തിവയ്പുകളെക്കുറിച്ചുള്ള അറിവ്

എന്തിനുവേണ്ടിയാണ് ഈ കുത്തിവയ്പ് എടുക്കുന്നത് എന്നുള്ള ചോദ്യത്തിന് 125 പേർ (59.5%) രോഗം തടയാൻ എന്ന ഉത്തരമാണ് നൽകിയത്. 38 പേർക്ക് (18%) ഈ കുത്തിവയ്പുകരംഎടുക്കുന്നത് എന്തിനുവേണ്ടിയാണ് എന്നറിഞ്ഞുകൂടാ.

ഏതൊക്കെ രോഗങ്ങളാണ് ഈ കുത്തിവയ്പുകരം വഴി തടയുന്നത് എന്നുള്ളതിന് താഴെ പറയുന്ന രീതിയിലാണ് ഉത്തരങ്ങരം കിട്ടിയത്.

| | |
|---|---|
| പിള്ളവാതം | 109(51 9) |
| ക്ഷയം | 63 (30) |
| ഡിഫ്ത്തീരിയ | 55 (26) |
| വില്ലൻചുമ | 34 (16) |
| ടെററനസ് | 42 (20) |
| അഞ്ചാംപനി | 92(43.8) |
| അറിഞ്ഞുകൂടാ | 42 (20) |

നിങ്ങളുടെ വീട്ടിൽ കുട്ടിയെ കുത്തിവയ്പിക്കുവാൻ കൂടുതൽ താൽപര്യമെടുത്തതാരാണെന്നുള്ള ചോദ്യത്തിനു താഴെ പറയുന്ന ഉത്തരങ്ങളാണ് കിട്ടിയത്.

| | |
|---|---|
| അമ്മ | 112 (53) |
| അച്ഛൻ | 47 (22) |
| മററുള്ളവർ | 51 (25) |

കുത്തിവയ്പുകളെക്കുറിച്ചുള്ള അറിവ് പ്രധാനമായും ലഭിച്ചത് ആരോഗ്യ പ്രവർത്തകരിൽനിന്നാണ്. മററുള്ള മാർഗങ്ങളിൽ പ്രധാനം അയൽക്കാരും ബന്ധുക്കളുമാണ്. റേഡിയോ ടെലിവിഷൻ എന്നീ മാധ്യമങ്ങൾ കാര്യമായതൊന്നും വഹിച്ചിട്ടില്ല. സാർവത്രിക രോഗപ്രതിരോധ പരിപാടി ഒരു ജില്ലയിൽ നടപ്പാക്കുന്നതിനുവേണ്ടി സർക്കാർ കൂടുതൽ സംവിധാനങ്ങൾ ഏർപ്പെടുത്തുന്നുണ്ട്. പ്രത്യേകം വണ്ടികളും, ശീതീകരണ സംവിധാനങ്ങളും, ഈ കാര്യം മാത്രം നോക്കി നടത്താൻ ഒരു ഡിസ്ട്രിക്ററ് ഇമ്മ്യൂണൈസേഷൻ ഓഫീസറും ഉണ്ട്. കൂടുതലായി ഏർപ്പെടുത്തിയ ഈ സൗകര്യങ്ങളെല്ലാം ഉണ്ടായിരുന്നിട്ടും അതിനനുസരിച്ചുള്ള ഒരു പുരോഗതി ഉണ്ടായിട്ടില്ല എന്നാണ് ഈ സർവെ ഫലം വെളിവാക്കുന്നത്. അടുത്തു വരുന്ന വർഷങ്ങളിൽ ഇതിൽ കൂടുതൽ ഫലം ഉണ്ടാകുമെന്ന് പ്രതീക്ഷിക്കാം. കേവലം കുത്തിവയ്പുകളുടെ എണ്ണം കൂടിയതുകൊണ്ടു മാത്രമായില്ല. കൃത്യമായി കേടുവരാത്ത വാക്സിനുകൾ നൽകിയാലെ ഉദ്ദേശിക്കുന്ന ഫലം കിട്ടൂ. അങ്ങിനെയുണ്ടായാൽ ഈ കുത്തിവയ്പുകൾവഴി തടയാവുന്ന രോഗങ്ങൾ ഗണ്യമായി കുറയുകയും ചെയ്യും.

പരിഷത്തിനെ സംബന്ധിച്ചിടത്തോളം ഇത്തരം പഠനങ്ങൾ നടത്തുവാനുള്ള കഴിവ് ഇനിയും വർധിപ്പിക്കേണ്ടിയിരിക്കുന്നു. മററു ജില്ലകളിലും ഇത്തരം പഠനങ്ങൾ നടത്താവുന്നതാണ്. വളരെ തിരക്കുപിടിച്ച വാർഷികം സംഘടിപ്പിക്കുന്നതിനിടയിലും ഈ ഗൗരവമുള്ള പഠനം നടത്താൻ കഴിഞ്ഞതിൽ വയനാട് ജില്ലയിലെ പരിഷത്ത് പ്രവർത്തകർക്ക് തീർച്ചയായും അഭിമാനിക്കാൻ വകയുണ്ട്.

---

Printed at Social Scientist Press Trivandrum Phone: 68502